** ശ്രീ കൃഷ്ണചരിതം മണിപ്രവാളം **

~~~~~~~~~~~~~~~~~~~~~~~~~~~~~~~

ഒമ്പതാം സർഗ്ഗം

---------------------

( സ്യമന്തകമണി , സത്യഭാമാപരിണയം )

---------------------------------------------------

അത്രാന്തരേ തത്ര സമീപവാസി
സത്രാജിദാഖ്യൻ കില യാദവേന്ദ്രൻ
മിത്ര പ്രസാദേന മുദാ ലഭിച്ചാൻ
മിത്ര പ്രകാശോപമമേകരത്നം . #1

സ്യമന്തകാഖ്യം മണിയും ഗൃഹീത്വാ
സമന്തതോഭാസുരകാന്തിയോടേ
വരും വിധൌ പൌരജനങ്ങളെല്ലാം
വരുന്നിതാദിത്യനിതി ഭ്രമിച്ചാർ . #2
~~~~~~~~~~~~~~~~~~~~~~~~~~~~~~~

"അർക്കൻ വരുന്നുണ്ടിഹ കൃഷ്ണ ! നിൻെറ
തൃക്കാൽ വണങ്ങാ" നിതി ചെന്നുചൊന്നാർ
തൃക്കണ്ണുകൊണ്ടൊന്ന മറിഞ്ഞുനോക്കീ
തൽക്കാലമംഭോരുഹ ചാരുനേത്രൻ .          #3

തത്ത്വം ഗ്രഹിച്ചമ്പൊടു ചെന്നു സത്രാ --
ജിത്തോടു ചോദിച്ചിതു വാസുദേവൻ
"എനിക്കിദം രത്നവരം തരാമോ
നിനക്കു വേണ്ടും ധനമിന്നു നൽകാം ."      #4

ഇത്ഥം മുകുന്ദൻെറ ഗിരം നിശമ്യ
ചിത്തേ നിരൂപിച്ചിതു യാദവൻ താൻ
" തനിക്കു താൻ പോന്ന മഹത്തുകൾക്കും
ധനത്തിലുള്ളാഗ്രഹമൽപമല്ല ."          #5

" യത്നങ്ങളാലിങ്ങനെ ലബ്ധമാകും
രത്നം വൃഥാഹന്ത കൊടുക്കുമോ ഞാൻ ?

എട്ടെട്ടുഭാരം കനകത്തെ നിത്യം
മുട്ടാതെ നൽകുന്നൊരു രത്നമേതൽ ."　　#6

" ഒട്ടേറെ ദു:ഖിച്ചു ലഭിച്ച രത്നം
തട്ടിപ്പറിപ്പാനിവനോട്ടുകൂടാ
പെട്ടെന്നിതങ്ങോട്ടു കൊടുത്തുപോയാൽ
മുട്ടുന്നനേരത്തൊരു കാശ്ശുകിട്ടാ ."　　#7

ഇത്ഥം വിചാരിച്ചതി മൂഢനാകും
ലുബ്ധൻ ചിരിച്ചങ്ങുടനേ തിരിച്ചാൻ
മിണ്ടാതെ പോയാശു ഗൃഹം പ്രവേശി --
ച്ചുണ്ടായ വിത്തേന സുഖിച്ചുവാണാൻ .　　#8

ആ യാദവൻ തന്നനുജൻ പ്രസേനൻ
നായാട്ടിനുദ്യോഗമുടൻ തുടർന്നാൻ
സ്യമന്തകം പൂർവ്വജനോടു മേടി --
ച്ചമന്ദമോദേന ഗളേ ധരിച്ചാൻ .　　#9

കിരാതരും ശ്വാക്കളുമായ് വനാന്തേ
ചിരായനായാടി നടക്കുമപ്പോൾ
തുരംഗവേഗേന വിദൂരഗാമി
പിരിഞ്ഞു കൂട്ടത്തെ വെടിഞ്ഞുപോയാൻ . #10

പെരുത്ത കാട്ടിൻ നടുവിൽച്ചരിക്കും
കരുത്തനാം കേസരി വന്നടുത്താൻ .
അടിച്ചുടൻ ബാലകമാശുകൊന്നാൻ
കടിച്ചു രത്നം തരസാ തിരിച്ചാൻ . #11

ക്രീഡിച്ചുമേവുന്നൊരു വാനരേന്ദ്രൻ
താഡിച്ചു സിംഹത്തെയുമാശു കൊന്നാൻ
പാദാന്തികേ വീണൊരു ദിവ്യരത്നം
മോദേന കൈക്കൊണ്ടു ഗുഹാം പ്രപേദേ . #12

അടുത്തുവന്നോരു സുതൻെറ കയ്യിൽ

കൊടുത്തു രത്നം ബത ജാംബവാനും
കടിച്ചുമമ്പോടതു , പന്തടിച്ചും
കളിച്ചുവാണാനവനും തദാനീം .                #13

പ്രസേനനെ കണ്ടതുമില്ല കഷ്ടം
പ്രസംഗമാത്രം പുനരില്ല കേൾപ്പാൻ
ഇത്ഥം വിഷാദേന ജവേന സത്രാ --
ജിത്തുംവനേ ചെന്നു തിരഞ്ഞുപോന്നാൻ .   #14

മരിച്ചുമൽസോദരനെന്നു മത്വാ
തിരിച്ചുവന്നങ്ങു നിജേ നികേതേ
കുളിച്ചു വേഗാൽ പിതൃകർമ്മമെല്ലാം
കഴിച്ചു ദു:ഖിച്ചു കരഞ്ഞിരുന്നാൻ .           #15

ബന്ധുക്കളോടിത്ഥമവൻ പറഞ്ഞു --
" ബന്ധം നമുക്കായിതു കർമ്മദോഷാൽ
എന്തെന്നറിഞ്ഞീല, മരിച്ചു ബാലൻ,

ചിന്തിക്കിലുണ്ടാമതിനുള്ള തുമ്പം ."        #16

" ആയുസ്സവന്നില്ലതുതന്നെ മൂലം
നായാട്ടിനും കാരണമൊന്നുതന്നെ ,
കുമാരനാപത്തിനു മൂലമിപ്പോൾ
സ്യമന്തകം  രത്നമതെന്നുതോന്നും ."      #17

" ചോദിച്ചു വന്നിങ്ങൊരു ദേഹമെന്നോ --
 ടാദിക്കുതന്നേ മണി കണ്ടനേരം
ആ ദിക്കുതന്നേ തിരയുന്ന നേരം
ബോധിക്കുമെല്ലാ, മതു നിശ്ചയംമേ ."        #18

" അറിഞ്ഞിതെന്നാകിലുമിപ്രസംഗം
പറഞ്ഞു കൂടാതൊരു ദിക്കിലായി
അതിക്രമം മേ, ലിനി വേലിതന്നെ
വിതച്ച പുഞ്ചയ്ക്കു വിനാശമൂലം ."        #19

" ഇനിക്കഴിഞ്ഞീല നമുക്കനർത്ഥം
മനക്കരുന്നിൽബ്ഭയമുണ്ടെനിക്കും
വിപത്തൊഴിക്കേണ്ട ജനങ്ങൾ തന്നെ
വിപത്തിനും കാരണമായിതെല്ലോ ."   #20

ഇത്യാദി സത്രാജിദുദീരിതത്തെ
ശ്രുത്വാപുരിവാസി ജനങ്ങളെല്ലാം
തമ്മിൽപ്പറഞ്ഞങ്ങൊരു ലോകവാദം
നിർമ്മിച്ചു നീളെത്തരസാ നടത്തി .   #21

" കേട്ടീലയോ കിഞ്ചനവർത്തമാനം
നാട്ടിൽപ്പൊറുപ്പാനെളുതല്ല മേലിൽ
വേട്ടയ്ക്കുപോയാനൊരു യാദവൻ പോൽ
കൂട്ടംപിരിഞ്ഞട്ടവനേകനായി ."   #22

" ഒരുത്തനപ്പോളവനോടു നേരി --
ട്ടടുത്തു കുത്തിക്കൊല ചെയ്തുപോലും

അവൻെറ കണ്ഠത്തിലണിഞ്ഞ രത്നം
കവർന്നുകൊണ്ടാശു തിരിച്ചുപോലും ." #23

" പ്രസേനനെക്കൊന്നവനാരുവാൻ പോൽ
പ്രസേനനെക്കൊന്നവനീശ്വരൻ താൻ .
അതോ നമുക്കും പരമാർത്ഥമിപ്പോ --
ളതല്ല ചോദിച്ചറിഞ്ഞിതോ താൻ ." #24

" ' അറിഞ്ഞു ഞാനിന്നു പറഞ്ഞുകൂടാ '
' പറഞ്ഞുകൂടാത്തതിനെന്തുബന്ധം ?'
' തനിക്കു താൻ പോന്നവരൊന്നുചെയ്താ --
ലതിന്നു ദോഷം പറയാവതുണ്ടോ.' " #25

" 'എനിക്കു കേൾപ്പിക്കരുതതോ രഹസ്യം'
തനിക്കു കേൾപ്പിക്കരുതായ്കയില്ല
ഇനി ക്രമാലന്യജനം ഗ്രഹിച്ചാ --
ലെനിക്കു കുററം വരുമെന്നുദോഷം ." #26

" 'തന്നാണ്, ഞാനെന്നുടെ കണ്ണു രണ്ടാ --
ണന്യാദൃശന്മാർക്കറിയിക്കയില്ല'
' എന്നാൽ കഥിക്കാ, മിതു കേട്ടതിപ്പോൾ
നന്ദാത്മജൻ ചെയ്തൊരു കൈതവം പോൽ ." #27

" ചോദിച്ചപോൽ പണ്ടിതു കൊണ്ടൽവർണ്ണൻ
തദാ കൊടുത്തില്ലതു യാദവൻ താൻ
കണ്ടാലിരക്കുന്ന ജനങ്ങളുണ്ടോ
കപ്പാൻ മടിക്കുന്നു തരം വരുമ്പോൾ ." . #28

" ചെറുപ്പകാലങ്ങളിലുള്ള ശീലം
മറക്കുമോ മാനുഷനുള്ളകാലം
കാരസ്കരത്തിൻ കുരു പാലിലിട്ടാൽ
കാലാന്തരേ കയ്പു ശമിപ്പതുണ്ടോ? " #29

" രത്നം നശിക്കുന്നതിനില്ല ഖേദം

യത്നത്തിനാളായവനർത്ഥമുണ്ടാം.
സ്യമന്തകം കാരണമെത്ര കഷ്ടം?
കുമാരനും കൂടെ മരിച്ചിതല്ലോ !"           #30

" ധനങ്ങളുള്ളോരിനി വേണ്ടതിപ്പോ --
ളെനിക്കു തോന്നുന്നതു ഞാനുരയ്ക്കാം .
ഇദ്ദിക്കിൽ നിന്നാശു കടത്തി വെപ്പാ --
നദ്യോഗമദ്യൈവ തുടങ്ങിവേണം ."      #31

" ഉച്ചയ്ക്കു കുത്തിക്കവരുന്ന ദിക്കിൽ
വെച്ചേയ്ക്കുനന്നോ ധനധാന്യമെല്ലാം"
ഇത്യാദി ദുർഭാഷണഘോഷമപ്പോ --
ളത്യന്തമുണ്ടായിതു പാരിലെല്ലാം.           #32

മുമ്പിൽഗ്ഗമിച്ചീടിന ഗോവൃതൻെറ
പിമ്പേ ഗമിക്കും ബഹു ഗോക്കളെല്ലാം .
ഒരുത്തനുണ്ടാക്കിന  ദുഷ്പ്രവാദം

പരത്തുവാനാളുകളുണ്ടസംഖ്യം .            #33

ലോകാധിപൻ മാധവനാശ്രു തൻെറ
ലോകാപവാദം കളവാനൊരുന്നാൾ
സഹൈവ നാലഞ്ചു യദുക്കളോടെ
മഹാവനേ കിഞ്ചന സഞ്ചരിച്ചാൻ .            #34

കണ്ടാനടൻ തത്രമൃതം പ്രസേനം
രണ്ടാമതോ കേസരിയെത്തഥൈവ
അനന്തരം ചോടു പിടിച്ചുചെന്ന --
ങനന്തനൽപ്പുക്കു മഹാഗുഹായാം .            #35

കളിച്ചുമേവും കപി ബാലകൻെറ
വളർത്തുമാതാവവലോക്യ കൃഷ്ണം
വിളിച്ചുറക്കെക്കരയും ദശായാം
വെളിച്ചമേ വന്നിതു ജാംബവാനും .            #36

" ആരാരഹോ മൽഗുഹയിൽക്കടപ്പാ --
നീരേഴുലോകങ്ങളിലീശനായ
ശ്രീരാമപാദാംബുജസേവകൻ ഞാ --
നാരെങ്കിലും സമ്പ്രതി സംഹരിപ്പൻ ". #37

" മുന്നം ദശഗ്രീവശരങ്ങളേററു
ഭിന്നം കഠോരം മമ മാറിടം കേൾ
ഇന്നും വ്രണശ്രേണികിണപ്രകാര --
മൊന്നും മറഞ്ഞീല, ധരിച്ചു കൊൾക ." #38

" രഘുപ്രവീരൻെറ വരപ്രഭാവാൽ
ലഘുത്വമെങ്ങും ലഭിയാത്ത വീരൻ
കരുത്തനായുള്ളൊരു ജാംബവാനെ --
ന്നൊരുത്തനെക്കേട്ടറിവീലയോ നീ ?" #39

" തടിച്ച രാത്രിഞ്ചരരെക്കരംകൊ --
ണ്ടടിച്ചു കൊന്നോരു കപീശ്വരൻ ഞാൻ

മിടുക്കനെന്നുള്ളിലൊരുദ്ധതത്വം
നടിക്കൊലാ നമ്മുടെ സന്നിധൌ നീ ." #40

" ഗമിക്ക നീ ജീവിതകാമനെങ്കിൽ,
ക്ഷമിപ്പനിസ്സാഹസമിത്രമാത്രം
ഭ്രമിച്ചു വന്നന്തകനൂർക്കു പോകാൻ
ശ്രമിക്കയോ നീ ബത! ദുർവ്വിനീത !" #41

" അടക്കമില്ലാതെ കടന്നു വന്നാ --
ലടക്കിവെപ്പാൻ മതി വാനരേന്ദ്രൻ
നടക്ക നീ, നമ്മുടെ ഗഹ്വരത്തിൽ
കടക്ക കാലന്നുമസാദ്ധ്യമല്ലോ ." #42

ഇത്ഥം പറഞ്ഞാശു കപീന്ദ്രവൃദ്ധൻ
ക്രുദ്ധിച്ചുടൻ മുഷ്ടിപിടിച്ചടുത്താൻ
ദൈത്യാരിതൻേറ തിരുമാറിടത്തിൽ --
ക്കുത്തീടിനാനൽക്കടസിംഹനാദീ . #43

അഞ്ചാറുകുത്തങ്ങു സഹിച്ച കൃഷ്ണൻ
പഞ്ചാസ്യഗംഭീരതരസ്വഭാവൻ
അഞ്ചാതെ കൂടെക്കലഹം തുടങ്ങി
കിഞ്ചിന്മിളൽ പുഞ്ചിരി ഭംഗിയോടെ . #44

അടിക്കയും തങ്ങളിൽ മുട്ടുകൊണ്ട --
ങ്ങിടിക്കയും മാന്തുകയും നഖാഗ്രൈ:
കടിക്കയും വൃക്ഷശതങ്ങൾ തല്ലി --
പ്പൊടിക്കയും യുദ്ധമതീവഘോരം . #45

കുലുങ്ങി ഭൂചക്രമശേഷമപ്പോൾ
കലങ്ങി വേഗേന സമുദ്രജാലം
നടുങ്ങി സിംഹാദി മൃഗങ്ങളെല്ലാ --
മൊടുങ്ങി തത്രാപി മരാമരങ്ങൾ . #46

ദിനങ്ങളെട്ടും പതിനഞ്ചുമഞ്ചും

മിനക്കെടാതങ്ങമർ ചെയ്തശേഷം
മനം തളർന്നൂ ഭുവി വീണ വൃദ്ധൻ
കരേണ നേത്രങ്ങൾ തുറന്നു നോക്കി .  #47

തദാ ഭവിച്ചൂ പരമാർത്ഥബോധം
മുദാ വണങ്ങി സ്തുതിയും തുടങ്ങി .
" മദാന്ധനാമെന്നപരാധമെല്ലാം
സദാ സഹിച്ചീടുക ശാർങ്ഗപാണേ !"  #48

" മീനായതും കൂർമ്മമതായതും നീ
പീനം വരാഹാകൃതി പൂണ്ടതും നീ
മഹാനൃസിംഹോത്തമനായതും നീ
മഹാമതേ ! വാമനനായതുംനീ "  #49

" ക്ഷമാതലേ ഭാർഗ്ഗവനായതും നീ
രമാപതേ ! രാഘവനായതും നീ
ഇഹാപി നീലാംബരനായതും നീ

മഹാനുഭാവപ്രകൃതേ ! നമസ്തേ ".    #50

" ധരിച്ചു ഞാൻ, സമ്പ്രതി കൃഷ്ണനായി --
ജ്ജനിച്ചു കംസാദികഹിംസചെയ്വാൻ
ഭവാൻ ഭവധ്വംസനജാഗരൂകൻ
നവാംബുദശ്യാമതനോ! നമസ്തേ."    #51

ഇതി സ്തുതിച്ചമ്പൊടു കോമളാംഗീം
നിജാത്മജാം ജാംബവതീം മണിം ച
കൊടുത്തു വന്ദിച്ചു ഗമിച്ചു വൃദ്ധൻ,
നടന്നു ഗോവിന്ദനുമാശു മോദാൽ .    #52

സത്രാജിദാവാസമുപേത്യ തസ്മൈ
സത്രാജിതേ രത്നമിദം കൊടുത്തു
സത്രാസലജ്ജാവിവശം വണങ്ങി
സത്രാജിദിത്ഥം ഹരിയോടു ചൊന്നാൻ .    #53

" അയ്യോ മഹാകഷ്ട, മെനിക്കു വന്ന
ദുർയ്യോഗമൊട്ടും കുറവല്ല കൃഷ്ണാ !
മർയ്യാദ കൂടാതെ പറഞ്ഞുപോയേൻ
ധൈർയ്യാംബുരാശേ ! ഭഗവൻ! നമസ്തേ ." #54

" സർവ്വാപരാധങ്ങൾ പൊറുത്തു നമ്മെ
സർവ്വാത്മനാ പാലയ ശാർങ്ഗപാണേ !"
ഇത്ഥം പറഞ്ഞമ്പൊടു സത്യഭാമാം
പുത്രീം ച രത്നം ച മുദാ കൊടുത്താൻ . #55

ശോഭാമനോജ്ഞാകൃതി സത്യഭാമാ --
ലാഭേന സന്തുഷ്ടതയാ മുകുന്ദൻ
അവന്നുതന്നേ മണിയങ്ങുനൽകി --
ജ്ജവേന സമ്പ്രാപ നിജംനികേതം . #56

പാണിഗ്രഹം ചെയ്തിതു സത്യഭാമാ --
മേണീദൃശം ജാംബവതീം ച മോദാൽ

വാണീടിനാനാത്മപുരേ സുഖേന
ക്ഷോണീസുധാദീധിതി വാസുദേവൻ .         #57

"കുരുക്കളെക്കാലമഹോശഠന്മാ --
രരക്കുകൊണ്ടാശു ഗൃഹം ചമച്ചാർ
അതിൽക്കിടന്നൊക്കെ ദഹിച്ചുപോയാ --
രതീവ കഷ്ടം ബത പാണ്ഡവന്മാർ .         #58

ഉദന്തമേവം ബത കേട്ടു കൃഷ്ണൻ
തദന്തരേ തത്ര ഗമിച്ചകാലം
സത്രാജിതം ചെന്നു വധിച്ചു രത്നം
തത്രാഹരിച്ചു ശതധന്വനാമാ .         #59

" ഗാന്ദിനേയകൃതവർമ്മനിയോഗാൽ
ചെന്നു കൊന്നിതവനെ ശ്ശതധന്വാ "
ഇത്യഹോ ജഗതി വാർത്ത നടന്നു ,
സത്യഭാമ ബഹുശോകമിയന്നു .         #60

ശ്രീകൃഷ്ണനമ്പൊട്ടു വസിച്ചരുളുന്ന ദിക്കിൽ
ശോകേന ചെന്നു തരസാകില സത്യഭമാ .
കേൾപ്പിച്ചു താതനിധനം, മധുവൈരിയപ്പോൾ
കോപിച്ചുടൻ ശതധന്വസ്സിനെ നിഗ്രഹിച്ചു . #61

സ്യമന്തകം മൂലമനർത്ഥമിപ്പോൾ
നമുക്കു വാസം പുനരത്ര ദു:ഖം
ഇത്ഥം വിചാരിച്ചു ഗമിച്ചു രാമൻ
തത്രാന്തരേ മൈഥില രാജധാന്യാം . #62

ദുർയ്യോധനം തത്ര വരുത്തി രാമൻ
ദുർയ്യോഗകാലേഷു വിനോദനാർത്ഥം
ഗദാ പ്രയോഗത്തിനു ശിഷ്യനാക്കി --
ത്തദാ മുദാ തത്ര വസിച്ചു ദേവൻ . #63

അക്രൂരൻ മധുരിപുശാസനേന ചെയ്താ --

നിക്രൂരം വധമിതി ദുർയ്യശസ്സു തീർപ്പാൻ
ദൂരസ്ഥം തമപി വരുത്തി വാസുദേവൻ
പാരാതേ മണിമപി ദർശയാഞ്ചകാര .       #64

ഇതി ബഹുവിധദോഷഹേതു ഭൂതം
മതിമദകാരണമെങ്കിലും മുകുന്ദൻ
മണിവരമഥ ഗാന്ദിനീതനൂജേ
ഗുണഗണശാലിനി  യോജയാഞ്ചകാര .       #65

ദ്രുപദപുരവരേ സ്വയംവരാർത്ഥം
ദ്രുതമൊരുനാളഥ സത്യഭാമയോടേ
യദുകുലജലരാശി പൂർണ്ണചന്ദ്രൻ
മൃദുഹസിതാനനനായ ജഗാമ ധീമാൻ .       #66

ഇന്ദ്രപ്രസ്ഥം നാമ കുന്തീസുതാനാ --
മിന്ദ്രാവാസത്തിന്നുതുല്യം സമൃദ്ധ്യാ
രമ്യം ഗേഹം തത്ര തീർപ്പിച്ചു നൽകീ

സമ്മോദേന ദ്വാരകം പ്രാപകൃഷ്ണൻ .             #67

ഉത്സവേനനിജരാജനികേതേ
വത്സരം ചില കഴിഞ്ഞദശായാം
കന്യകാകുതുകിയാകിയ  പാർത്ഥൻ
സന്യസിച്ചൊരു ദിനം പുരി പുക്കാൻ .           #68

നിജസഹോദരിയായ സുഭദ്രയെ
പ്രജകളുത്സവമങ്ങിയലും വിധൌ
വിജയനാശു കൊടുത്തിതു മാധവൻ
വിജനദേശേ വിവാഹമഹോത്സവേ .                 #69

ഇന്ദ്രപ്രസ്ഥം പ്രവേശിച്ചഥ ഹരിതനയൻ
മാധവീജീവനാഥൻ
സാന്ദ്രാനന്ദം വസിക്കുന്നളവിലൊരുദിനം
ദേവനാനന്ദശാലി
സാകം വൃന്ദേന മന്ദേതരമുരുമഹസാ

സീരിണാവാരിജാക്ഷൻ
ലോകാനന്ദാനുകൂലൻ പ്രിയസഖനഗരം
പ്രാപ്യമോദേനവാണാൻ . #70

കാളിന്ദീപുളിനേ കളിച്ചുമരുവും
കാളിന്ദിയെക്കണ്ടുടൻ
കാളാംഭോധരവർണ്ണനങ്ങവളുടേ
പാണിഗ്രഹം ചെയ്തുടൻ
കാളും വഹ്നിയിലാശു ഖാണ്ഡവവനം
ഭസ്മീകരിച്ചഞ്ജസാ
കേളീകോമളകാമിനീസഹചരൻ
ഗേഹംനിജം പ്രാപ്തവാൻ . #71

അവന്തിരാജ്യാൽതഥ മിത്രവിന്ദാം
ജവേന ഗോവിന്ദനപാഹരിച്ചാൻ
ബന്ധിച്ചുടൻ സപ്തവൃഷങ്ങളെത്താൻ
സന്തോഷവാൻ സത്യയെ വേട്ടുകൊണ്ടാൻ . #72

സന്തർദ്ദനാദിസഹജാം മഹനീയശീലാം
സന്താനവല്ലിയൊടു തുല്യശരീരശോഭാം
ഭദ്രാഖ്യയാം നൃപകുമാരിയെ വേട്ടുദേവൻ
ഭദ്രാനുഭാവസുഭഗൻ സുഖമേവ വാണാൻ . #73

മദ്ധ്യേതോയം വിളങ്ങീടിനശഫരമയം
ലക്ഷമസ്ത്രേണഭിത്വാ
മദ്രാധീശാത്മജാംവേട്ടിതു ചതുരമഹാ
ലക്ഷണാം ലക്ഷണാഖ്യാം
ഇത്ഥ്യേവം ചാരുഭാർയ്യാഷ്ടകമഖിലഗുണ
ശ്രേണിരമ്യം ലഭിച്ച --
ങ്ങത്യാനന്ദം രമിച്ചാനുരുവിഭവമഹോ
ധന്യനാം വന്യമാലീ . #74

* ഒമ്പതാം സർഗ്ഗം സമാപ്തം *
********************************